# മലങ്കര മല്പാൻ കോനാട്ട്
# മാത്തൻ കോറെപ്പിസ്കോപ്പാ

പി. തോമസ്

# Malankara Malpan Konattu Mathen Cor-Episcopa

**P. Thomas**

Published by : Bethoma, Piravam

First Published : October 2007

Copy : 600

Type Setting
& Printing : Sophia Print House, Kottayam

---

പാമ്പാക്കുട ത്രീസായ് ശൂബഹോ സെന്റർ സ്ഥാപന സ്മരണികയിൽ (1993) പ്രസിദ്ധീകരിച്ചതാണ് ഇത്. വ്യത്യാസം വരുത്താതെ ഈ രൂപത്തിൽ ഇപ്പോൾ പ്രസിദ്ധീകരിക്കുന്നു.

# മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോറെപ്പിസ്കോപ്പാ

**മ**ലങ്കര സുറിയാനിസഭയ്ക്ക് വിലപ്പെട്ട സംഭാവനകൾ നൽകിയ സമാദരണീയ വ്യക്തിയാണ് മലങ്കര മൽപ്പാൻ കോനാട്ട് കോര മാത്തൻ കോറെപ്പിസ്കോപ്പാ. നൂറു വർഷം മുമ്പ് ഈ സഭയുടെ പുരോഗമന പരിവർത്തനങ്ങൾക്ക് തുടക്കം കുറിച്ചതിൽ മാത്തൻ മൽപ്പാന്റെ പങ്ക് വളരെ വലുതാണ്.

വടക്കൻ പ്രദേശത്ത് ശിഷ്യസമ്പത്തിൽ അദ്വിതീയനായിരുന്നു മൽപ്പാൻ. അദ്ധ്യാത്മിക സംഘടനാ രംഗത്ത് പ്രഥമ പ്രസ്ഥാനമെന്നു കരുതാവുന്ന 'മലബാർ ത്രീസ്സാസ് ശുബഹോ സമൂഹം', ക്രൈസ്തവേതരരുടെയിടയിൽ സുവിശേഷവേലയ്ക്കായി രൂപീകരിച്ച 'മലങ്കര യാക്കോബായ സുറിയാനി സുവിശേഷ പ്രചാരണ സംഘം' എന്നിവ മാത്തൻ മൽപ്പാന്റെ നേതൃത്വപാടവത്തിനും സംഘടനാ സാമർത്ഥ്യത്തിനും സാക്ഷ്യം നല്കുന്നു.

ആരാധനാക്രമങ്ങളുടെ ഏകീകരണത്തിന് മൽപ്പാന്റെ നേതൃത്വത്തിൽ നടന്ന പരിശ്രമത്തിന്റെ ഫലമായി രൂപംകൊണ്ട 'നടപടിക്രമം' ആണ് ഇന്നും ഉപയോഗത്തിലിരിക്കുന്നത്. മല്പാന്റെ സുറിയാനി പാണ്ഡിത്യവും 'ആരാധന മാതൃഭാഷയിലെന്ന' ആശയവും സമ്മേളിച്ചതാണ് കുടുംബാരാധനയ്ക്കുള്ള "പ്രാർത്ഥനാക്രമം." സുറിയാനിസഭയുടെ തനതു ഭാഷാന്തരമായ 'പ്ശീത്താ'യിൽ നിന്നുള്ള പുതിയനിയമത്തിന്റെ മലയാള പരിഭാഷയും അദ്ദേഹത്തിന്റെ സംഭാവനയാണ്. ഇന്ന് ഉപയോഗത്തിലിരിക്കുന്ന കുർബ്ബാനക്രമം, മാത്തൻ മൽപ്പാനും വട്ടശ്ശേരിൽ ഗീവറുഗീസ് മൽപ്പാനും ചേർന്ന് തർജ്ജമ ചെയ്തതാണ്. അവരിരുവരും കണ്ടത്തിൽ വറുഗീസ് മാപ്പിളയും ചേർന്ന് പരിഭാഷപ്പെടുത്തിയ കൃംതാ നമസ്കാരക്രമമാണ് നാം ഇപ്പോൾ ഉപയോഗിക്കുന്നത്. ഹൂദായകാനോന്റെ പരിഭാഷയും മൽപ്പാൻ തുടങ്ങിവച്ചു.

ആനുകാലിക പ്രസിദ്ധീകരണങ്ങൾ - അതും മതവിഷയത്തിൽ - അത്യപൂർവ്വമായിരുന്ന കാലഘട്ടത്തിൽ, രണ്ടു മാസികകൾ - മലയാളത്തിൽ 'ജീവനിക്ഷേപവും' സുറിയാനിയിൽ 'സീമാസ് ഹായേ'യും - മൽപ്പാൻ പ്രസിദ്ധീകരിച്ചുവന്നു. അക്കാലത്ത്, ആധികാരികവും ഈടുറ്റവയും എന്ന് അവ അംഗീകരിക്കപ്പെട്ടിരുന്നു; നല്ല നിലയിൽ പ്രചാരവും വായനക്കാരും അവയ്ക്കുണ്ടായിരുന്നു.

പൗരോഹിത്യ ശുശ്രൂഷാശ്രേണിയിൽ ഒരു വിവാഹിതപട്ടക്കാരന്

പരമാവധി എത്തിച്ചേരാവുന്ന കോറെപ്പിസ്കോപ്പാ പദവി വരെ അദ്ദേഹം ഉയർത്തപ്പെട്ടു. അങ്കമാലി ഭദ്രാസനത്തിന്റെ വികാരിജനറാൾ, വൈദിക ട്രസ്റ്റി, മലങ്കര മൽപ്പാൻ എന്നീ സ്ഥാനങ്ങളും അദ്ദേഹം വഹിച്ചിരുന്നു.

1860 മീനം 17-നാണ് കോനാട്ട് കോര - അന്നം ദമ്പതികളുടെ പുത്രനായി മാത്തൻ ജനിച്ചത്. ശൈശവപ്രായത്തിൽതന്നെ, 1871 ഒക്ടോബർ 29-ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിൽ നിന്ന് 'കോറൂയോ' സ്ഥാനം സ്വീകരിച്ചു. പത്രോസ് പാത്രിയർക്കീസ് ബാവായിൽനിന്ന് 'മ്ശംശോനോ' സ്ഥാനമേറ്റു. അതിനുശേഷമാണ് പ്രത്യേകാനുവാദപ്രകാരം വടക്കൻപറവൂർ ചെട്ടിപ്പീടികയിൽ യോഹന്നാന്റെ മകൾ ഏലിശ്ബായുമായുള്ള വിവാഹം 1883 ജൂൺ 24-നു നടന്നത്.

1883 നവംബർ 13 ഞായറാഴ്ച കൊച്ചിക്കോട്ടപ്പള്ളിയിൽവച്ച് ജോസഫ് മാർ ദീവന്നാസ്യോസിൽ നിന്ന് കശ്ശീശ്ശാപട്ടമേറ്റു. മലങ്കര മൽപ്പാനായിരുന്ന കോനാട്ടു യൂഹാനോൻ മൽപ്പാന്റെ മരണാനന്തരം, നാല്പതടിയന്തിര ദിവസം (1890 മേടം 5) മാത്തൻ കത്തനാരെ മലങ്കര മൽപ്പാനായി പുലിക്കോട്ടിൽ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ പ്രഖ്യാപിച്ചു.

മാത്തൻ മൽപ്പാന്റെ സുറിയാനി പഠനം ആരംഭിച്ചത് പിതൃസഹോദരൻ ഗീവർഗ്ഗീസ് മൽപ്പാനിൽ (പിന്നീട് മാർ യൂലിയോസ് മെത്രാപ്പോലീത്താ) നിന്നായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യനായിരുന്ന ചാത്തുരുത്തിൽ ഗീവർഗ്ഗീസ് റമ്പാനിൽ നിന്ന് വെട്ടിക്കൽ പള്ളിയിൽ വച്ച് സുറിയാനി രാഗങ്ങൾ പഠിച്ചു. ഗീവർഗ്ഗീസ് മൽപ്പാൻ നല്ല സുറിയാനി പണ്ഡിതനെങ്കിലും രാഗങ്ങളിൽ നിപുണനല്ലാതിരുന്നതാണ് കാരണം. പത്രോസ് പാത്രിയർക്കീസ് ബാവായിൽനിന്ന് മൽപ്പാൻ പല പള്ളിക്രമങ്ങളും പഠിച്ചു.

പരമ്പരാഗത വൈദിക പരിശീലനക്കളരിയായിരുന്ന പാമ്പാക്കുടയിൽ മാത്തൻ മൽപ്പാൻ പഠിപ്പിച്ചുവന്നു. കോട്ടയം പഴയസെമിനാരിയിൽ പഠിപ്പിക്കുവാൻ പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് അദ്ദേഹത്തെ ആദ്യം നിയോഗിച്ചത്, 1886 തുലാം 22-നാണ്. സെമിനാരിക്കേസിൽ റോയൽക്കോടതി അപ്പീലിനു മുമ്പേ, നവീകരണവിഭാഗത്തിൽ നിന്നും പഴയസെമിനാരി നടത്തിയെടുത്ത് (1886 കർക്കടകം) വട്ടശ്ശേരിൽ മൽപ്പാന്റെ കീഴിൽ പഠനം ആരംഭിച്ചിരുന്നു. വിദ്യാർത്ഥികളുടെ സംഖ്യ വർദ്ധിച്ചപ്പോൾ മാർ ദിവന്നാസ്യോസ്, മാത്തൻ മൽപ്പാനെക്കൂടി വരുത്തുകയായിരുന്നു. സെമിനാരിയിലെ മൽപ്പാന്റെ സേവനത്തിന് പല കാരണങ്ങളാലും ഇടയ്ക്കിടെ വിഘ്നം ഉണ്ടായിട്ടുണ്ട്.

1893 സെപ്തം. 2-ന് അങ്കമാലി ഭദ്രാസനത്തിന്റെ 'വികാരി ജനറൽ' ആയി മാത്തൻ മൽപ്പാൻ നിയമിതനായി. നാമമാത്ര സ്ഥാനിയായല്ല, അധികാരങ്ങളോടെയായിരുന്നു കടവിൽ മാർ അത്താനാസ്യോസ് ഇപ്രകാരം

നിയമിച്ചത്. പള്ളികൾ സന്ദർശിച്ച് വഴക്കുകൾ തീർക്കുകയും കണക്കുകൾ പരിശോധിക്കുകയും ചെയ്തിരുന്നു.[1]

1892 മാർച്ച് 31-ന് കോട്ടയത്ത് സെമിനാരിയിൽ, ഫെബ്രു. 22-ലെ കൽപ്പനപ്രകാരം ചേർന്ന പള്ളിപ്രതിപുരുഷ യോഗം, കോനാട്ട് പുത്തൻപുര കോര മാത്തൻ കത്തനാരെ വൈദികട്രസ്റ്റിയായി തെരഞ്ഞെടുത്തു. 'ധിക്കരിച്ചു നടക്കുന്ന' താഴത്ത് ചാണ്ടപ്പിള്ള കത്തനാർക്ക് പകരമായിരുന്നു ഈ തിരഞ്ഞെടുപ്പ്.[2] ട്രസ്റ്റിയെ അംഗീകരിക്കുവാൻ മാർ ദിവന്നാസ്യോസ് 1892 ആഗ. 27-ന് റസിഡന്റിനെഴുതിയെങ്കിലും റോയൽ കോടതി വിധിയിൽ ചാണ്ടപ്പിള്ള കത്തനാരെ നീക്കിയിട്ടില്ലാത്തതിനാൽ അനുവദിച്ചില്ല. മദ്രാസ് ഗവൺമെന്റും മെത്രാപ്പോലീത്തായുടെ അപേക്ഷ അംഗീകരിക്കാതെ 1893 ജനു. 24-നു മറുപടി കൊടുത്തു. അതുകൊണ്ടു കത്തനാർ ട്രസ്റ്റി താഴത്തു ചാണ്ടപ്പിള്ള കത്തനാരെ നീക്കാൻ അസ്സൽ 163-ാം നമ്പരായി മാർ ദിവന്നാസ്യോസ് കേസു കൊടുത്ത്[3] അനുകൂല വിധി നേടി. 1895 ജൂണിൽ പുതിയ ട്രസ്റ്റിമാരെ അംഗീകരിക്കുവാൻ വീണ്ടും റസിഡന്റിനു കൊടുത്ത അപേക്ഷ, തെരഞ്ഞെടുപ്പു നടന്ന സമയം (1892 മാർച്ച്) ചാണ്ടപ്പിള്ള കത്തനാരെ നീക്കിയിരുന്നില്ലെന്ന കാരണത്താൽ നിരസിക്കപ്പെട്ടു. അതിനാൽ 1895 നവംബർ 21 വ്യാഴാഴ്ച കോട്ടയം സെമിനാരിയിൽ അസോസിയേഷൻ കൂടണമെന്നു മാർ ദിവന്നാസ്യോസ് നോട്ടീസയച്ചു.[4] അതനുസരിച്ച് കൂടിയ യോഗത്തിൽ വച്ച് നവംബർ 22-ന് ട്രസ്റ്റി സ്ഥാനത്തേക്ക് മാത്തൻ കത്തനാരുടെ പേര് നിരണം പ്രതിനിധി നിർദ്ദേശിച്ചത് മുളന്തുരുത്തി പ്രതിനിധി പിൻതാങ്ങി. മൽപ്പാനെ ഏകകണ്ഠമായാണ് തെരഞ്ഞെടുത്ത് സ്ഥിരപ്പെടുത്തിയത്.[5]

1926 ഓഗ. 16-നു പാത്രിയർക്കീസ് ബാവായുടെ കൽപ്പനപ്രകാരം സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ മാത്തൻ മൽപ്പാന് കോറെപ്പിസ്കോപ്പാ സ്ഥാനം നൽകി. മെത്രാന്മാരുടേതുപോലെ ഒരു മുടിയും കൊടുത്തു. വൈദികർ വി. കുർബ്ബാന അനുഷ്ഠിക്കുമ്പോൾ മെത്രാന്മാർ സന്നിഹിതരെങ്കിൽ ചെയ്യാറുള്ള കർമ്മങ്ങൾ ചെയ്യുവാൻ അധികാരവും ഉണ്ടായിരുന്നു. കാൽകഴുകൽ ശുശ്രൂഷ നടത്തുവാനും അനുവാദമുണ്ടായതുകൊണ്ട് 1927 മേടം 8-നു പാമ്പാക്കുട വച്ച് കാൽകഴുകൽ ശുശ്രൂഷ നടത്തി.[6]

1927 നവംബർ 8-നു 68-ാമത്തെ വയസ്സിൽ ആ ധന്യജീവിതം അവസാനിച്ചു.

മാത്തൻ മൽപ്പാന്റെ സഭാ സേവനങ്ങൾ ബഹുമുഖമായിരുന്നു. ആദ്ധ്യാത്മിക പുരോഗതി ലക്ഷ്യമാക്കി ക്രമവൽകൃതവും സംഘടിതവുമായ പ്രവർത്തനത്തിന്, മാത്തൻ മൽപ്പാന്റെ നേതൃത്വത്തിൽ ആരംഭിച്ചതാണ്

'മലബാർ ത്രീസ്സാസ് ശുബഹോ സമൂഹം.' നവീകരണ വിഭാഗവുമായുള്ള തർക്കങ്ങളിലും കേസുകളിലുമായിരുന്നു ദീർഘകാലമായി സഭയുടെ പൊതു ശ്രദ്ധ. ഇതര സമുദായങ്ങളോടു താരതമ്യപ്പെടുത്തിയപ്പോൾ സഭയുടെ അധഃപതനാവസ്ഥ മൽപ്പാനു ബോദ്ധ്യമായി. സഭാപുരോഗതിയും പ്രശ്നപരിഹാരവും ലക്ഷ്യമാക്കി ഒരു സമൂഹം ആരംഭിക്കുന്നതിനുള്ള ആലോചന അദ്ദേഹം സ്വന്തഡയറിയിൽ കുറിച്ചു.[7]

1888 ഒക്ടോബർ 26-ന് പാമ്പാക്കുട പള്ളിമുറിയിൽ സമൂഹത്തിന്റെ ആദ്യയോഗം ചേർന്നത് ഒരു വൈദികസംഘമായിട്ടായിരുന്നു. 18 വയസ്സു തികഞ്ഞ പുരുഷന്മാർക്ക് അംഗമാകാവുന്ന ഒരു പ്രസ്ഥാനമായി തൊട്ടുപിന്നാലെ അതു മാറി. സമൂഹത്തിനു സ്വന്തമായ നിയമാവലിയും ഭരണനിർവ്വഹണ സമിതിയും അംഗങ്ങളുമായി. 1892 വൃശ്ചികമായപ്പോൾ 2 ചക്രം മാസവരിസംഖ്യ നൽകുന്ന 549 പേർ സമൂഹത്തിനു അംഗങ്ങളായുണ്ടായിരുന്നു. ഈ സംഘടനയുടെ പ്രാരംഭ ചെലവുകളും ഇടക്കിടെ പോരാതെ വന്നിരുന്ന സംഖ്യയും മൽപ്പാൻ സ്വന്തം കൈയിൽ നിന്നും എടുത്തിരുന്നു. സമൂഹത്തിന്റെ സംഘാടകനായിരുന്ന മൽപ്പാൻ തന്നെയായിരുന്നു അദ്ധ്യക്ഷനും. എന്നാൽ 1892 കന്നിയിൽ കോതമംഗലം യോഗത്തിൽ വച്ച് അദ്ദേഹം അദ്ധ്യക്ഷസ്ഥാനം രാജിവച്ചു. സമൂഹം വളർന്നിരിക്കുന്നതിനാൽ തന്നെക്കാൾ പ്രഗത്ഭരായവർ വേണം അദ്ധ്യക്ഷനായിരിക്കുവാൻ എന്നു പറഞ്ഞാണ് അപ്രകാരം ചെയ്തത്. മൽപ്പാൻ ഒരു സ്ഥാനമോഹിയല്ലായിരുന്നെന്ന് ഇതിൽ നിന്നറിയാം. എന്നാൽ സമൂഹം അദ്ദേഹത്തെക്കൊണ്ട് രാജി പിൻവലിപ്പിച്ചു. മാത്രമല്ല, സമൂഹത്തിന്റെ സ്ഥാപനത്തിലും നടത്തിപ്പിലുമുള്ള ശ്ലാഘനീയ നേതൃത്വത്തിന്, അടുത്ത പൊതുയോഗം മുളന്തുരുത്തിയിൽ ചേരുമ്പോൾ അദ്ദേഹത്തിനു ഒരു 'മംഗളപത്രം' സമർപ്പിക്കണമെന്നും അവിടെ തീരുമാനിച്ചു.[8]

പൊതു വിദ്യാഭ്യാസരംഗത്തും ഈ സമൂഹം ശ്രദ്ധിച്ചിരുന്നു. വടക്കൻ മേഖലയിൽ പല സ്കൂളുകളും ആരംഭിക്കുവാൻ സമൂഹത്തിന്റെ പ്രവർത്തനം പ്രചോദനം നൽകി. പിറവം സെമിനാരി (ഇപ്പോൾ എം. കെ. എം. ഹൈസ്കൂൾ) യും മറ്റും ഇപ്രകാരം തുടങ്ങിയതാണ്. പള്ളിപണിക്കും മറ്റും സമൂഹം സഹായധനം നൽകിയിരുന്നു.[9] ആലുവാ പള്ളിയുടെ പൂർത്തിയാകാതെ കിടന്ന മുഖവാരത്തിന്റെ ശേഷിച്ച പണികൾ നടത്തിയത് ഈ സമൂഹത്തിന്റെ ധനസഹായം കൊണ്ടാണ്.[10] ഈ സമൂഹത്തിന്റെ സ്മരണയ്ക്കാണ് പാമ്പാക്കുട നിർമ്മിച്ച കോനാട്ട് മൽപ്പാന്മാരുടെ സ്മാരക സമുച്ചയത്തിന് 'ത്രീസായ് ശുബഹോ സെന്റർ' എന്നു പേരിട്ടിരിക്കുന്നത്.

"മലങ്കര യാക്കോബായ സുറിയാനി സുവിശേഷ പ്രചരണ സംഘം"

എന്നൊരു സംഘടനയും കുറെക്കാലം പ്രവർത്തിച്ചിരുന്നു. പുറജാതിക്കാർക്കിടയിലെ സുവിശേഷ പ്രവർത്തനമായിരുന്നു ഈ സംഘം ലക്ഷ്യമിട്ടത്. ഇങ്ങനെ സുവിശേഷവേല നടത്തണമെന്നത് ത്രീസാസ് ശുബഹോ സമൂഹത്തിന്റെ കോതമംഗലം സമ്മേളനത്തിലെ തീരുമാനമായിരുന്നു. ശമ്പളം കൂടാതെ ഈ സുവിശേഷവേലയ്ക്ക് മൽപ്പാനും ഏതാനും വൈദിക പ്രമുഖരും സ്വമനസ്സാലെ തയ്യാറായപ്പോൾ സമൂഹം അവരെ അനുമോദിച്ച് അംഗീകരിക്കുകയായിരുന്നു.[11] 1905 കന്നി 21-ന് ഈ സംഘത്തിന്റെ ആലോചനായോഗം കോതമംഗലത്തു നടന്നതായി റിപ്പോർട്ടുണ്ട്. ഇതിന്റെ സ്ഥിരം പ്രസിഡന്റ് മാത്തൻ മൽപ്പാനായിരുന്നു.[12] ഈ സംഘടനയുടെ പേരിൽ പല സ്ഥലങ്ങളിലായി നൂറിൽ ചില്ലാനം സൺഡേ സ്കൂളുകൾ നടന്നുവന്നു എന്ന് സഭയുടെ ആധുനികാവസ്ഥയെക്കുറിച്ച് എഴുതിയപ്പോൾ ഇ. എം. ഫിലിപ്പ് സൂചിപ്പിച്ചു.[13]

ഇതിൽ നിന്നെല്ലാം, ആദ്ധ്യാത്മിക പുരോഗതി ലക്ഷ്യമാക്കിയുള്ള പ്രവർത്തനങ്ങളുടെ മികച്ച സംഘാടകനായിരുന്നു മാത്തൻ മൽപ്പാൻ എന്നു കാണാം. അക്കാലത്ത് വേറെയധികം സംഘടിത പ്രവർത്തനങ്ങൾ ഇതേരീതിയിൽ നടന്നിരുന്നതായി തോന്നുന്നില്ല.

യഥാസ്ഥിതികനായ ഒരാളല്ലായിരുന്നു മൽപ്പാൻ. സാഹചര്യങ്ങൾക്കനുസൃതം കർമ്മാദികളിലും മറ്റും മാറ്റങ്ങൾ വരുത്തുവാൻ അദ്ദേഹം തയ്യാറായിരുന്നു. വിവാഹശുശ്രൂഷയിൽ കിരീടം വാഴ്‌വിന് സ്വർണ്ണക്കുരിശ് കിട്ടുവാൻ അക്കാലത്ത് പാവപ്പെട്ടവർ വിഷമിച്ചിരുന്നു. അതിനാൽ ഈ ആചാരം മാറ്റുവാൻ സ്വപുത്രനായ അബ്രഹാം ശെമ്മാശ്ശന്റെ വിവാഹശുശ്രൂഷയിൽ കിരീടം വാഴ്‌വിന് മരക്കുരിശ് ഉപയോഗിക്കുവാനാണ് മൽപ്പാൻ ക്രമീകരിച്ചത്.[14]

“ഹമ്മീറ അച്ചും പാകം ചെയ്യുന്ന സമ്പ്രദായവും എളുപ്പമാക്കുന്ന ഒരു നവീന സൂത്രം കോനാട്ടു മൽപ്പാനച്ചൻ കണ്ടെത്തി”യതായി 1894 ചിങ്ങം ‘ഇടവകപത്രിക’ വെളിപ്പെടുത്തുന്നു.

പള്ളിക്രമങ്ങൾ പലയിടത്തും പലരീതിയിൽ നടത്തിയിരുന്നത് ഏകീകരിക്കുക എന്നത് ത്രീസ്സാസ് ശുബഹോ സമൂഹത്തിന്റെ പദ്ധതിയായിരുന്നു. സുറിയാനി പള്ളിക്രമപുസ്തകം അച്ചടിച്ചു പ്രസിദ്ധീകരിച്ചത് ഈ വഴിക്കുള്ള ആദ്യ കാൽവെപ്പായിരുന്നു. പിന്നീട് ഇതിനായി പിറവം സെമിനാരിയിൽ യോഗം ചേർന്ന് ഒരു ‘വൈദികസംഘം’ ഉണ്ടാക്കി. നടപടിക്രമം എഴുതിയുണ്ടാക്കുന്ന പ്രാരംഭജോലിക്ക് നിയോഗിക്കപ്പെട്ടവരിൽ പ്രധാനി മാത്തൻ മൽപ്പാനായിരുന്നു. ഈ പരിപാടിയുടെ പരിസമാപ്തിയാണ് ഇന്നും പ്രചാരത്തിലിരിക്കുന്ന ‘നടപടിക്രമം’ പാമ്പാക്കുട നിന്നും പ്രസിദ്ധീകരിക്കപ്പെട്ടത്. ഇതോടൊപ്പം തന്നെ നമസ്ക്കാരക്രമങ്ങളെപ്പ

റ്റിയും ഒരു ക്രമവൽകരണം ഉണ്ടായി.[15]

പ്രഗത്ഭനായിരുന്ന മാത്തൻ മൽപ്പാൻ തന്റെ ബഹുമുഖ കഴിവുകൾ സഭാശുശ്രൂഷയ്ക്കായി സമർപ്പിച്ചു. ഇക്കാര്യം അന്നു പരക്കെ സമ്മതിക്ക പ്പെട്ടിരുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോ ലീത്താ അതിന് ഇപ്രകാരം ഒരു സാക്ഷിപത്രവും നൽകിയിട്ടുണ്ട്: "ഈ നമ്മുടെ വാത്സല്യപുത്രൻ തന്റെ കുടുംബം വക നിലംപുരയിടങ്ങളെക്കാൾ കൂടുതലായി പുസ്തകങ്ങളെയും പള്ളിയേയും കരുതുന്ന പ്രകാരം നമുക്ക് ബോദ്ധ്യപ്പെട്ടിരിക്കുന്നതുകൊണ്ട് ദൈവം തന്റെ കരുണകളെ ഈ ആളുടെ മേലും കുടുംബത്തിന്മേലും ചൊരിയട്ടെ."[16]

പഴയസെമിനാരിയിൽ സഹാദ്ധ്യാപകനായിരുന്ന മാത്തൻ മൽപ്പാനും വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മൽപ്പാനും കൂട്ടായി സഭാപുരോഗതിക്ക് യത്നി ച്ചിരുന്നു. പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് മപ്രിയാന സ്ഥാനം ലഭ്യമാക്കാൻ അവർ രണ്ടുപേരും കൂട്ടായി പരിശ്രമി ച്ചിരുന്നതിനെപ്പറ്റി പരുമല നിന്നുള്ള ഗീവർഗ്ഗീസ് മൽപ്പാന്റെ ഒരെഴുത്തിൽ സൂചനയുണ്ട്.[17] മെത്രാന്മാരെ വാഴിക്കാൻ അധികാരമുള്ള കാതോലിക്കാ (മപ്രിയാന) സ്ഥാപനം മലങ്കരയിൽ വേണമെന്നുള്ള ആവശ്യം നേരത്തെ തന്നെ ഉണ്ടായിരുന്നതാണ്. തൽസംബന്ധമായി മാത്തൻ മൽപ്പാൻ പത്രോസ് പാത്രിയർക്കീസ് ബാവായ്ക്ക് അയച്ച നിവേദനത്തിന് 'ആലോ ചിക്കട്ടെ' എന്ന മറുപടി ലഭിച്ചിരുന്നു. പിന്നീട് 1899-ൽ മലങ്കര അസോ സിയേഷനും ഈ ആവശ്യത്തിന് ഏകകണ്ഠമായി ഒരു പ്രമേയം അംഗീ കരിച്ചു.[18]

കോനാട്ടു മൽപ്പാന്റെ നേതൃത്വത്തിൽ പിറവത്തു ചേർന്ന വൈദിക സംഘം, ജോസഫ് മാർ ദിവന്നാസ്യോസ് 'ഈ സഭയ്ക്കുവേണ്ടി മറ്റാരും ചെയ്തിട്ടില്ലാത്തതും ചെയ്യാത്തതുമായ പ്രവർത്തികൾ കഷ്ടപ്പാടോടും കണ്ണീരോടും ചെയ്തിട്ടുള്ള ആളാണെന്നും വല്ല ബഹുമതിയും പാത്രി യർക്കീസ് ബാവ ആർക്കെങ്കിലും കൊടുക്കുന്നപക്ഷം അതിനു അദ്ദേഹ ത്തോളം യോഗ്യൻ വേറെ ഇല്ലെന്നും' പള്ളിക്കാരുടെ ഒരെഴുത്തു തയ്യാ റാക്കി. അത് മൽപ്പാന്റെ ഒരെഴുത്തോടൊപ്പമാണ് അബ്ദുൾ മിശിഹാ പാത്രിയർക്കീസ് ബാവായ്ക്ക് അയച്ചുകൊടുത്തത്. 'സ്ഥാനം കൊടുപ്പാ നുള്ള അനുവാദം ജോസഫ് മാർ ദിവന്നാസ്യോസിനു കൊടുക്കുകയോ മപ്രിയാനൂസോയോ, റീശ് എപ്പിസ്കോപ്പൂസായോ കൊടുക്കുകയോ ചെയ്യണ'മെന്നാണ് അതിൽ അപേക്ഷിച്ചിരുന്നത്. ഇക്കാര്യങ്ങൾ വെളി വാക്കി മാത്തൻ മൽപ്പാൻ ജോസഫ് മാർ ദിവന്നാസ്യോസിനെഴുതുമ്പോൾ "എന്തു ചെലവാക്കിയിട്ടും സ്ഥാനം കൈവശപ്പെടുത്തുകയാണ് വേണ്ട തെന്ന് ഞാൻ വിചാരിക്കുന്നു. അല്ലെങ്കിൽ പണ്ടത്തെപ്പോലെ മൂപ്പന്മാർ

അടിയന്തിരം നടത്തുകയോ ജനങ്ങൾ കൂടി സ്ഥാനം കൊടുക്കുകയോ ചെയ്യേണ്ടി വന്നേക്കാം" എന്ന തന്റെ അഭിപ്രായവും വെളിപ്പെടുത്തി.[19]

വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റായി ചുമതല ഏറ്റെടുത്തതിനുശേഷവും മാത്തൻ മൽപ്പാൻ കതോലിക്കാ സിംഹാസനത്തിനു വേണ്ടിയുള്ള പരിശ്രമം തുടർന്നു. ഈ ആവശ്യത്തിന് 1909 ജനുവരി 12-ന് അബ്ദുൾ മിശിഹാ പാത്രിയർക്കീസിനും അദ്ദേഹം എഴുതി. 'തിഗ്രീസിലെ നിന്നുപോയ മപ്രിയാന സിംഹാസനം ഇന്ത്യയിൽ സ്ഥാപിച്ച് ഞങ്ങളിൽ നിന്ന് ഒരാളെ കിഴക്കിന്റെ മാർ ബസ്സേലിയോസ് മപ്രിയാന ആയി വാഴിച്ചുതരണമെന്ന്' അതിലാവശ്യപ്പെട്ടിരുന്നു.[20]

മലങ്കര സന്ദർശനാർത്ഥം എത്തിയ അബ്ദുള്ളാ പാത്രിയർക്കീസ് ബാവായെ സ്വീകരിച്ച് ബോംബെയിൽ നിന്നു പോരുമ്പോൾ, ഊട്ടിയിൽ വച്ച് മൽപ്പാൻ കൂടെയുണ്ടായിരുന്നവരോട് 'മലങ്കരയ്ക്ക് മപ്രിയാന ആവശ്യമാണെന്നു' പറഞ്ഞു. "അബ്ദുള്ളാ ബാവാ അതനുവദിക്കയില്ല; നാലായിരമോ അയ്യായിരമോ ഉണ്ടാക്കിത്തന്നാൽ അബ്ദേദ് മശിഹാ ബാവായിൽ നിന്നു സാധിക്കാമെന്നും" അദ്ദേഹം പറഞ്ഞു.[21]

റോയൽ കോടതി വിധിയിൽ മലങ്കര മെത്രാപ്പോലീത്താ ജനങ്ങൾക്ക് സ്വീകാര്യനായ മലങ്കര നസ്രാണിയായിരിക്കണം; പാത്രിയർക്കീസിന്റെ അധികാരം ആത്മീയ മേലന്വേഷണം ചെയ്യുന്നതിലാണ്; ലൗകിക കാര്യത്തിൽ അദ്ദേഹത്തിനു അധികാരം ഉണ്ടായിരുന്നിട്ടില്ല; അക്കാര്യത്തിൽ ഇതൊരു സ്വതന്ത്ര സഭയാണ് എന്നെല്ലാമാണ് തീരുമാനിക്കപ്പെട്ടത്. ഈ പരിതസ്ഥിതിയിൽ പാത്രിയർക്കീസിന് അവശേഷിച്ച ആത്മീയാധികാരം പോലും ഫലത്തിൽ 'ശൂന്യാവസ്ഥ'യിൽ ആകുംവിധം ഉള്ള ഒരാവശ്യമാണ് മലങ്കരസഭ അന്നുയർത്തിയിരുന്നത്. മാത്തൻ മൽപ്പാൻ നിരന്തരം അതിനു വേണ്ടിയാണ് എഴുത്തുകുത്തുകൾ നടത്തിവന്നതും. ലക്ഷ്യം മനസ്സിലാക്കിക്കൊണ്ടുതന്നെയാകണം അന്ത്യോഖ്യൻ സഭാനേതൃത്വം അക്കാലത്തൊന്നും അനുകൂലമായി പ്രതികരിച്ചില്ല (ഇക്കാര്യത്തിൽ നിവേദനങ്ങൾ നടത്തിക്കൊണ്ടിരുന്ന കാലത്ത്, കാനോനിക കാതോലിക്കാ സിംഹാസനത്തിന്റെ അധികാരാവകാശങ്ങൾ ഇവിടെ സ്ഥാപിതമാകുന്നതിന്റെ അനന്തരഫലങ്ങളെക്കുറിച്ച് ബന്ധപ്പെട്ടവർക്കെല്ലാം ഒരേ ധാരണ ഉണ്ടായിരുന്നതായി തോന്നുന്നില്ല. കക്ഷിവഴക്കാരംഭിച്ച ശേഷം പാത്രിയർക്കീസ് പക്ഷത്തുനിന്നവർ തന്നെ സാഹചര്യ സമ്മർദ്ദങ്ങളാൽ കാതോലിക്കാ സ്ഥാപനം പലപ്പോഴും ആവശ്യപ്പെട്ടിട്ടും 1975 വരെ അതനുവദിക്കപ്പെട്ടില്ല.[22] ഇപ്പോഴത്തെ 'ശ്രേഷ്ഠ കാതോലിക്കാ'യുടെ അധികാരാവകാശങ്ങൾ സംബന്ധിച്ച് പാത്രിയർക്കീസ് പക്ഷത്തുള്ളവർക്ക് ഇന്നും പൊതു

ധാരണയുണ്ടെന്ന് തോന്നുന്നില്ല).[23]

സെമിനാരിയിൽ സഹാദ്ധ്യാപകരും ഉറ്റ സ്നേഹിതരുമായിരുന്നു മാത്തൻ മൽപ്പാനും വട്ടശ്ശേരിൽ മൽപ്പാനും. വട്ടശ്ശേരിൽ മൽപ്പാൻ മെത്രാപ്പോലീത്താ സ്ഥാനമേറ്റശേഷം അബ്ദുള്ളാ പാത്രിയർക്കീസ് ബാവായുടെ മലങ്കര സന്ദർശനത്തോടടുത്ത് അവർ തമ്മിൽ രസക്കേടായതിനുള്ള യഥാർത്ഥ കാരണങ്ങൾ സംശയരഹിതമായി കണ്ടെത്താൻ പ്രയാസമുണ്ട്. മാത്തൻ മൽപ്പാൻ തത്സംബന്ധമായി ഒന്നും കുറിപ്പുകളിലോ ഡയറികളിലോ എഴുതിയിട്ടില്ല. സെമിനാരിയിൽ അദ്ധ്യാപകനായിരിക്കുമ്പോൾ, തന്റെ ഡയറി ശിഷ്യന്മാരിലൊരാൾ 'കട്ടു വായിച്ചതു' കാരണം ചില പ്രശ്നങ്ങൾ ഉളവായതിനാൽ ഡയറിയെഴുത്തിൽ ചില നിയന്ത്രണങ്ങൾ സ്വയം ഏർപ്പെടുത്തിയതായി മൽപ്പാൻ എഴുതിയിട്ടുണ്ട്.[24] ഇക്കാരണത്താൽ തന്നെയാകാം വിവാദ കാലയളവിലെ സംഭവങ്ങൾ ഡയറിയിലില്ല.

വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസിനെ മെത്രാൻ ട്രസ്റ്റിയുടെ ചുമതല ഏൽപ്പിക്കുന്ന തീരുമാനം (ജോസഫ് മാർ ദിവന്നാസ്യോസിന്റെ അപേക്ഷപ്രകാരം) മാനേജിംഗ് കമ്മിറ്റി എടുത്തത് ശരിയായില്ല എന്നൊരഭിപ്രായം പ്രകടിപ്പിക്കുന്ന ഒരു കത്ത് 'ജീവനിക്ഷേപ'ത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടു. അസോസിയേഷൻ സെക്രട്ടറി ഈ ലേഖനത്തിനു ഒരു മറുപടി മൽപ്പാനയച്ചു.[25] ജീവനിക്ഷേപം ലേഖനം, ഔദ്യോഗിക പ്രതികരണം വെളിപ്പെടുത്താൻ മാത്രം പ്രാധാന്യമുള്ളതായി കരുതിയതിന്റെ കാരണം എന്താകാം?

1908 കന്നിയിൽ എം. ഡി. സ്കൂളിലെ പരീക്ഷയിൽ തെക്കരെന്നും വടക്കരെന്നും വിവേചനം കാണിച്ചതായി മാത്തൻ മൽപ്പാൻ മാർ ദിവന്നാസ്യോസിനെഴുതിയെന്നു തോന്നുന്നു. തിരുമേനിയുടെ മറുപടിയിൽ ഈ ആരോപണത്തിൽ വാസ്തവമൊന്നുമില്ലെന്നു സൂചിപ്പിച്ചിട്ടുണ്ട്.[26] അക്കൊല്ലം 6–ാം ഫോറത്തിൽ പഠിച്ചിരുന്ന പാലക്കാട് ജോൺ ശെമ്മാശൻ തോറ്റ കൂട്ടത്തിലായിരുന്നു. പുതിയ പ്രിൻസിപ്പാൾ വന്നപ്പോൾ തെക്കരെന്നും വടക്കരെന്നും വിവേചനമുണ്ടായി, വടക്കരെല്ലാം തോറ്റു, പരിഹാരമാർഗ്ഗങ്ങളിൽ പ്രിൻസിപ്പാൾ നിഷേധാത്മക സമീപനം കൈക്കൊണ്ടു എന്നെല്ലാം അദ്ദേഹത്തിന്റെ ജീവിത സ്മരണകളിൽ നിന്നറിയാം.[27] ഇദ്ദേഹം മാത്തൻ മൽപ്പാന്റെ മകളുടെ ഭർത്താവായിരുന്നു.

'വട്ടശ്ശേരിൽ തിരുമേനി സഭ സ്വന്ത സ്വത്തെന്നപോലെ കരുതുന്നു' വെന്ന് മാത്തൻ മൽപ്പാൻ എഴുതിയിരുന്നിരിക്കാം എന്ന് തിരുമേനിയുടെ ഒരു പരാമർശം കൊണ്ടു ഊഹിക്കാം.[28] അവർ തമ്മിലുണ്ടായിരുന്ന സ്നേഹബന്ധം അയയുകയായിരുന്നുവോ?

വട്ടശ്ശേരിൽ തിരുമേനിയുടെ നിലപാടിനു ശക്തമായ പിന്തുണ നൽകിയിരുന്ന കെ. സി. മാമ്മൻ മാപ്പിള "ജീവിത സ്മരണ"കളിൽ കുറിച്ചിട്ട ഒരു വാചകം ഇവിടെ അനുസ്മരണാർഹമാണ്. "ഞാൻ കൂടിയുൾപ്പെട്ട സകലതിനെയും സകലെരെയും അടക്കി ഭരിക്കണമെന്ന് ആഗ്രഹിച്ച മൽപ്പാനച്ചനെ (വട്ടശ്ശേരിൽ) അത് സാദ്ധ്യമല്ലെന്നു മനസ്സിലാക്കുന്നത് എന്റെ ഒരു വിനോദ കുസൃതിയായിരുന്നുവെന്ന് പറയാം."[29]

ഈവക സംഗതികളൊന്നും, വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസിന്റെ സുന്ത്രോണീസോ നടന്നപ്പോൾ പരസ്പരം ബഹുമാനിക്കുന്നതിൽ രണ്ടു പേർക്കും തടസ്സമായിരുന്നില്ല. ഈ ചടങ്ങിൽ മലങ്കര മെത്രാപ്പോലീത്താ യായി മാർ ദിവന്നാസ്യോസിനെ അംഗീകരിക്കുന്ന അബ്ദുള്ളാ ബാവാ യുടെ സന്ദേശം വായിച്ചത് കോനാട്ട് മൽപ്പാനായിരുന്നു. തുടർന്നുള്ള അനുമോദനപ്രസംഗത്തിൽ 'പുതിയ തിരുമേനിയുടെ അനൽപ്പതരങ്ങളായ ഗുണഗണങ്ങളെക്കുറിച്ചും ഇദ്ദേഹം നമ്മുടെ സഭ ഭരിക്കുന്നതിന് എത്രയും യോഗ്യനെന്നും ഇത്രയും സാമർത്ഥ്യവും കാര്യശേഷിയും യോഗ്യതകളും തികഞ്ഞിട്ടുള്ള വേറൊരാൾ ഈ മലങ്കരയിൽ ഇല്ലെന്നും എനിക്ക് അടുത്തുള്ള പരിചയം കൊണ്ടുതന്നെ ബോദ്ധ്യം വന്നിട്ടുള്ളതാണ്. ഈ തിരുമേനിയെ ദൈവം ഇങ്ങനെ ഉയർത്തിയതിനെക്കുറിച്ച് എനിക്ക് ഏറ്റവും ഹൃദ്യമായ സന്തോഷവും നിഷ്കളങ്കമായ തൃപ്തിയും ആണുള്ള തെന്നുള്ള വിവരവും പ്രസ്താവിക്കാതിരിപ്പാൻ നിവൃത്തിയില്ല" എന്നാണ് മൽപ്പാൻ പ്രസ്താവിച്ചത്. മാർ ദിവന്നാസ്യോസിന്റെ മറുപടി പ്രസംഗ ത്തിൽ 'നമ്മുടെ സഭക്കാർ ഇപ്പോൾ തെക്കരെന്നും വടക്കരെന്നും പറഞ്ഞ് വഴക്കുണ്ടാക്കുന്നുവെന്ന ദുഷ്ക്കീർത്തിയുണ്ട്; അതു വാസ്തവമല്ലെന്നു നമുക്കറിയാം. ഈ യോഗനടപടികൾ വടക്കുള്ള സുറിയാനിക്കാരിൽ സർവ്വപ്രധാനനും അവരുടെ പ്രതിനിധിയുമായ മലങ്കരയുടെ കോനാട്ടു മൽപ്പാൻ തന്നെ ഭരമേറ്റു നടത്തുന്നത് ഈ ദുഷ്കീർത്തി അവാസ്തവ മെന്നു വെളിവാക്കുന്നതും സഭയുടെ ഭാവിശ്രേയസിന്റെ ശുഭ ശകുനവു മായി ഗണിക്കാവുന്നതുമാണ്' എന്നു പ്രസ്താവിച്ചു.[30]

ഈ സമയം അബ്ദുള്ളാ പാത്രിയർക്കീസു ബാവ മലങ്കര സന്ദർശ നാർത്ഥം പുറപ്പെട്ട് ലണ്ടനിലായിരുന്നു. അദ്ദേഹത്തിന്റെ മലങ്കരസഭാ സന്ദർശനം സംബന്ധിച്ച് സഭാനേതാക്കളിൽ പൊതുവേ ആശങ്കകളും അശുഭചിന്തകളും ഉണ്ടായിരുന്നു. "അബ്ദുള്ളാ പാത്രിയർക്കീസ് തരം പോലെ സഭാവിശ്വാസം മാറ്റുന്നയാളും ദ്രവ്യാഗ്രഹിയും ആണെന്നറിയാം. അദ്ദേഹം മലങ്കര എത്തിയാൽ ദൈവത്തിന്റെ വിശുദ്ധ സഭയെ നശിപ്പി ക്കുമെന്ന്" മാത്തൻ മൽപ്പാൻ അബ്ദേദ് മശീഹാ പാത്രിയർക്കീസിനെ ഴുതിയ കത്തിൽ ദീർഘദർശനം ചെയ്തു. അതുകൊണ്ട് അബ്ദുള്ളാ പാത്രിയർക്കീസിന്റെ ഇങ്ങോട്ടുള്ള വരവ് തടയാൻ വേണ്ട നടപടികൾ

കൈക്കൊള്ളുവാനും അദ്ദേഹം അതേ കത്തിൽ അഭ്യർത്ഥിച്ചിരുന്നു.[31]

പാത്രിയർക്കീസിന്റെ വരവിലുള്ള തന്റെ ആശങ്കകൾ, പുലിക്കോട്ടിൽ ദിവന്നാസ്യോസ് പുതിയ മെത്രാന്മാരായ മാർ ദിവന്നാസ്യോസിനെയും മാർ കൂറിലോസിനെയും തന്റെ രോഗക്കിടക്കയ്ക്കരികിൽ ഒരുമിച്ചു വരുത്തി അറിയിച്ചിരുന്നു. മെത്രാന്മാർ രണ്ടുപേരും ഒരുമിച്ചു നിൽക്കണമെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. ഇക്കാര്യത്തിൽ മെത്രാന്മാർ അദ്ദേഹത്തിനു ഉറപ്പു കൊടുത്തു. അതിന്റെ സൂചനയായി അന്യോന്യം ആലിംഗനം ചെയ്ത് അദ്ദേഹത്തെ സമാധാനിപ്പിക്കുകയും ചെയ്തു.[32]

പാത്രിയർക്കീസിന്റെ വരവോടെ സഭയിൽ കലാപങ്ങൾ ഉണ്ടാകാനിടയുണ്ടെന്ന് ജോസഫ് മാർ ദിവന്നാസ്യോസ് രോഗക്കിടക്കയിൽ വച്ച് വിശ്വസ്തരായ അത്മേനി നേതാക്കളോടും വെളിപ്പെടുത്തിയിരുന്നു. എം. എ. ചാക്കോയോട് 'ഓരോരുത്തർക്കും ഓരോ അന്തർഗതമുണ്ട്. സഭയെ സൂക്ഷിക്കേണ്ട ചുമതല നിങ്ങളെപ്പോലുള്ളവർക്കാണ്' എന്നു കണ്ണീരോടുകൂടി പറഞ്ഞു.[33]

മലങ്കരസഭാ കാര്യങ്ങളിൽ ബന്ധപ്പെട്ടുവന്ന അന്ത്യോഖ്യൻ സഭാധികാരികൾ കാലാകാലങ്ങളിൽ ഇവിടുത്തെ ഉൾഭരണ സ്വാതന്ത്ര്യത്തിൽ പ്രവേശിക്കാൻ കിട്ടിയ സന്ദർഭങ്ങൾ വിനിയോഗിച്ചിരുന്നുവെന്നത് പകൽപോലെ വ്യക്തമാണ്. ഈ കാലയളവിലും ആ ശ്രമം തുടർന്നിരുന്നു. വട്ടശ്ശേരിൽ മൽപ്പാനെ മലങ്കര മെത്രാപ്പോലീത്തായുടെ സഹായിയും പിന്തുടർച്ചക്കാരനും ആയി തെരഞ്ഞെടുത്തയച്ചിട്ടും, അക്കാര്യം സ്താത്തിക്കോനിൽ രേഖപ്പെടുത്തുവാൻ ഒഴികഴിവുകൾ പറയുകയാണ് അബ്ദുള്ളാ പാത്രിയർക്കീസ് ചെയ്തത്. അതേസമയം കാൽ ശതാബ്ദത്തോളം ഇവിടെ വന്നു താമസിച്ചിരുന്ന സ്ലീബാ ശെമ്മാശന് മാർ ഒസ്താത്തിയോസ് എന്ന പേരിൽ മേൽപ്പട്ടം നൽകി ഇങ്ങോട്ടയച്ചപ്പോൾ ഇവിടെയുള്ള ഏഴ് ഭദ്രാസനങ്ങൾക്കും ചുമതല നൽകുംവിധമുള്ള സ്താത്തിക്കോനാണ് അദ്ദേഹം നൽകിയത്. ഈ ഒസ്താത്തിയോസ്, വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസിന്റെ സ്താത്തിക്കോനിൽ 'മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമി' എന്നു രേഖപ്പെടുത്തുന്നതിനു തടസ്സം നിന്നു.[34] പിന്നീട് മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി (1085 ചിങ്ങം 15/1909) പുതിയ മെത്രാന്മാർക്ക് ഭദ്രാസനങ്ങൾ വിഭജിക്കുന്ന തീരുമാനം ചെയ്യുമ്പോൾ യോഗത്തിൽ വച്ച് ഈ വിദേശമെത്രാൻ ഇടവക ഭരണം ആവശ്യപ്പെട്ടു. നിയമപ്രകാരം സാദ്ധ്യതയില്ലെന്നുകണ്ട് കോപിക്കുകയുണ്ടായി.[35]

മലങ്കരസഭയിൽ ലൗകികാധികാരങ്ങളും കൂടി കൈയടക്കുവാനുള്ള പാത്രിയർക്കീസിന്റെ മോഹം, മലങ്കരമെത്രാൻ പദവിയിലുള്ള മാർ ഒസ്താത്തിയോസിന്റെ കൊതി എന്നിവ പരസ്യമായ രഹസ്യങ്ങളായിരുന്നു.

ഉദ്ദിഷ്ടകാര്യ സാദ്ധ്യത്തിന് അവരിരുവരും കരുക്കൾ നീക്കി. ഒരു ഭിന്ന തയ്ക്കുള്ള സാദ്ധ്യതകൾ നേരത്തെതന്നെ പാത്രിയർക്കീസു ബാവാ കണക്കു കൂട്ടിയിരുന്നു. മാർ ദിവന്നാസ്യോസുമായി പിണങ്ങേണ്ടി വന്നാൽ ഗീവർഗ്ഗീസ് പണിക്കർ കത്തനാർ തന്നോടൊത്തു നിൽക്കുമോയെന്ന് ബോംബെയിൽ വച്ച് അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ തിരക്കി.[36] ഏതെങ്കിലുംതരത്തിൽ കുറേപ്പേരെ തന്നോടടുപ്പിച്ചു നിർത്തുവാൻ ബാവാ ശ്രമിച്ചുകൊണ്ടിരുന്നു എന്നതിനു ഇതു തെളിവാണല്ലോ.

അബ്ദുള്ളാ പാത്രിയർക്കീസു ബാവായുടെ സ്വീകരണങ്ങളെപ്പറ്റി ആലോചിക്കുവാനും ഭദ്രാസന ഭരണചുമതലകൾ പുതിയ മെത്രാന്മാർക്കു നൽകുവാനും മറ്റും 1085 ചിങ്ങത്തിൽ ചേർന്ന മാനേജിംഗ് കമ്മറ്റിയിൽ, കൂട്ടു ട്രസ്റ്റികൾ തമ്മിൽ ഭിന്നതയുണ്ടായാൽ തൽക്കാലത്തേക്ക് (അടുത്ത മാനേജിംഗ് കമ്മിറ്റി വരെ) മെത്രാൻ ട്രസ്റ്റിയുടെ അഭിപ്രായ പ്രകാരം കാര്യങ്ങൾ നടത്തുവാൻ ഒരു തീരുമാനമുണ്ടായി. അപ്രകാരം ഒരു ഭിന്നതയുടെ സാഹചര്യം ഉളവായേക്കുമെന്നു പൊതുവെ ധാരണയുണ്ടായിരുന്നുവെന്ന് ഇത് തെളിയിക്കുന്നു. പുലിക്കോട്ടിൽ തിരുമേനിയുടെ സംശയം വാസ്തവമായിക്കൊണ്ടിരിക്കുകയായിരുന്നെന്നു തോന്നുന്നു. മെത്രാൻട്രസ്റ്റിയുടെ കൈവശം തൽസമയം ഉണ്ടായിരുന്ന (വൈദിക, അത്മേനി ട്രസ്റ്റിമാരുടെ) ബസ്ഗാസാ മുറിയുടെ താക്കോലുകൾ യഥാസ്ഥിതിയിൽ തുടർന്നും മെത്രാപ്പോലീത്തായുടെ കൈവശം വയ്ക്കുവാൻ എടുത്ത തീരുമാനവും അലോരസം നീക്കുവാനല്ല സഹായിച്ചത് എന്നു തോന്നുന്നു. താക്കോലുകൾ തിരികെ കിട്ടുവാൻ സി. ജെ. കുര്യനായിരുന്നു താൽപ്പര്യം. ഇക്കാര്യത്തിൽ ഒരു തീരുമാനം ഉണ്ടാക്കുവാൻ അദ്ദേഹം ഇ. ജെ. ജോണിനെ ശട്ടം കെട്ടിയിരുന്നു. ഈ തീരുമാനങ്ങൾ എടുത്ത കമ്മിറ്റിയിൽ അദ്ദേഹം സംബന്ധിച്ചതുമില്ല.[37] ട്രസ്റ്റിമാർ രണ്ടു പേരും മെത്രാൻ ട്രസ്റ്റിയിൽ നിന്നു വിട്ട് അബ്ദുള്ളാ പാത്രിയർക്കീസു ബാവായുടെ പക്ഷം ചേരുവാൻ ഈ തീരുമാനങ്ങൾക്ക് അനൽപ്പമായ പങ്കുണ്ടെന്നു തോന്നുന്നു.

അബ്ദുള്ളാ പാത്രിയർക്കീസ് കോട്ടയത്തെത്തിയശേഷം വിളിച്ചുകൂട്ടിയ മലങ്കര അസോസിയേഷൻ, ലൗകികാധികാരം സ്ഥാപിക്കുന്ന ഉടമ്പടി ഉണ്ടാക്കണമെന്ന പാത്രിയർക്കീസു ബാവായുടെ ആവശ്യം അംഗീകരിച്ചില്ല. തന്റെ ഇംഗിതം സാധിച്ചെടുക്കാനുള്ള പതിനെട്ടടവും അദ്ദേഹം പയറ്റി. ഇന്നുവരെയും തീരാതെയിരിക്കുന്ന കക്ഷിവഴക്കിന്റെ തുടർക്കഥയാണ് പിന്നീടുണ്ടായത്.

സഹാദ്ധ്യാപകനും സ്നേഹിതനുമായിരുന്ന വട്ടശ്ശേരിൽ മൽപ്പാൻ മെത്രാപ്പോലീത്തായായി സ്ഥാനമേറ്റപ്പോൾ ഹൃദയംഗമമായി

അനുമോദിച്ച കൂട്ടുട്രസ്റ്റിയായ കോനാട്ടു മല്പാൻ, 'അബ്ദുള്ളാ പാത്രിയർക്കീസ് ഇവിടെ വന്നാൽ ദൈവത്തിന്റെ സഭയെ നശിപ്പിക്കും' എന്നറിഞ്ഞിരുന്നിട്ടും, അതേ പാത്രിയർക്കീസിന്റെ പക്ഷത്ത് നിലയുറപ്പിക്കുവാനിടയായതിന്റെ പിന്നിൽ എന്തൊക്കെയായിരുന്നുവെന്ന് വ്യക്തമായി രേഖകളിൽ നിന്ന് അറിയാനായിട്ടില്ല. സൗന്ദര്യപ്പിണക്കങ്ങളുടേയോ പരിഭവങ്ങളുടേയോ എരിതീയിൽ സ്വാർത്ഥതാൽപര്യക്കാർ എണ്ണ പകർന്നതോ? ഉദ്ദിഷ്ടകാര്യസാദ്ധ്യാന്വേഷികൾ ഏഷണി കൂട്ടിയതോ? മലങ്കരസഭയുടെ സ്വാതന്ത്ര്യം വ്യവസ്ഥാപിതവും പൂർണ്ണവുമാക്കാൻ ദൈവം തന്നെ വഴി നടത്തിയതോ? സംശയ ദൂരീകരണം എളുപ്പമല്ല.

മപ്രിയാന സ്ഥാപനം നേടിയെടുക്കുവാൻ അബ്ദുൾ മശിഹ പാത്രിയർക്കീസിന് കോനാട്ട് മൽപ്പാനയച്ച എഴുത്തുകളിൽ ചിലത് അബ്ദുള്ളാ പാത്രിയർക്കീസിന്റെ കയ്യിൽ എത്തിച്ചേർന്നിരുന്നുവത്രേ. അക്കാര്യത്തിന് പരിശ്രമിച്ചതിന്റെ പേരിൽ ബോംബെയിൽ വച്ച് മൽപ്പാനെ പാത്രിയർക്കീസ് ശാസിച്ചതായി അദ്ദേഹം പറഞ്ഞിട്ടുണ്ട്.[38] പാത്രിയർക്കീസുമായി പിണങ്ങിയാൽ അനന്തരഫലങ്ങളിൽ മൽപ്പാന് ഭയമുണ്ടായിരുന്നു. അബ്ദുള്ളാ പാത്രിയർക്കീസിന്റെ പള്ളി സന്ദർശനങ്ങളോടനുബന്ധിച്ച് ഉണ്ടാക്കിയ ഉടമ്പടികളുടെ വാചകങ്ങൾ പലപ്പോഴും എഴുതിയത് മല്പാനാണ്. ആ ഉടമ്പടികളിൽ ചേരുവാൻ മല്പാൻ പള്ളിചുമതലക്കാരെ പ്രേരിപ്പിക്കുകയും ചെയ്തു. ഉടമ്പടിയിൽ ചേരാതിരുന്നാൽ പാത്രിയർക്കീസ് മുടക്കുകയോ ശപിക്കുകയോ ചെയ്യും എന്ന് അവരോട് മല്പാൻ പറഞ്ഞിട്ടുണ്ട്.[39] പട്ടത്വം അധികാരമുള്ളവർ എടുത്തുകളഞ്ഞാൽ പോകും എന്ന് അദ്ദേഹം വിശ്വസിച്ചിരുന്നതായി തോന്നുന്നു.[40] പട്ടത്വത്തിന്റെ സാധുത സംബന്ധിച്ച പ്രശ്നത്തിൽ, പുനരായി പട്ടമേൽക്കുകയും അതിനാൽ നിയമനടപടികൾക്ക് വിധേയനാകുകയും ശിക്ഷയനുഭവിക്കുകയും ചെയ്ത ഒരു പൂർവികൻ മല്പാനുണ്ടല്ലോ.[41] മൽപ്പാന് ഈ വിഷയത്തിൽ ആശങ്കയും ഭയവും സ്വാഭാവികമാകാം. പത്രോസ് പാത്രിയർക്കീസ് ബാവാ മാത്തൻ മല്പാന് ശെമ്മാശുപട്ടം നൽകിയ ദിവസം തന്നെ അദ്ദേഹത്തിന്റെ മുൻഗാമി യോഹന്നാൻ മല്പാൻ പാത്രിയർക്കീസിൽനിന്നും പട്ടം മാറിയേൽക്കുകയുണ്ടായി.[42] പാത്രിയർക്കീസിന്റെ അധികാര അവകാശങ്ങൾ സംബന്ധിച്ച് ഇന്നുള്ള കാഴ്ചപ്പാടല്ല അന്നുണ്ടായിരുന്നത്. വട്ടശേരിൽ തിരുമേനി പോലും അന്നത്തെ സാഹചര്യത്തിൽ പാത്രിയർക്കീസ് ബാവായുമായി കഴിയുമെങ്കിൽ ഒരേറ്റുമുട്ടൽ ഒഴിവാക്കാനാണ് പരിശ്രമിച്ചിരുന്നത്.

കക്ഷിവഴക്കിൽ അത്മേനി ട്രസ്റ്റി സി. ജെ. കുര്യനോടൊപ്പമാണ് മാത്തൻ മല്പാൻ നിലകൊണ്ടത്. പാത്രിയർക്കീസിന് ലൗകികാധികാരമുണ്ടെന്നു സമ്മതിക്കുന്ന ഉടമ്പടി നൽകിയ മാർ കൂറിലോസ്

മെത്രാപ്പോലീത്താ ആ പക്ഷത്തുനിന്ന് പാത്രിയർക്കീസ് ബാവായ്ക്ക് തുണനൽകി. ജനങ്ങളുടെ പിന്തുണ കാര്യമായി ലഭിക്കാതെ വന്നതിനാൽ പാത്രിയർക്കീസ് പക്ഷത്തിന്റെ ലക്ഷ്യങ്ങൾ പൂർണ്ണമായി നേടാനായില്ല. കേസുകളുടെയും കയ്യേറ്റങ്ങളുടെയും അസമാധാനത്തിന്റെയും അന്തരീക്ഷമായിരുന്നു അക്കാലത്ത്.

ആദ്യ ഘട്ടത്തിലെ വാശിവൈരാഗ്യങ്ങൾ ക്രമേണ രാജിയാലോചനകൾക്കും സമാധാന ചർച്ചകൾക്കും വഴിമാറി. 1923 മാർച്ച് 23-ന് വട്ടിപ്പണക്കേസ് ഹൈക്കോടതി വിധി വന്നപ്പോൾ മൽപ്പാൻ പക്ഷത്തിന് വിജയമായിരുന്നു. ആരും നിഗളിക്കുകയും ബഹളം കൂട്ടുകയുമരുതെന്നും അടങ്ങിയിരുന്ന് ദൈവത്തെ സ്തുതിക്കണമെന്നും മല്പ്പാൻ പറഞ്ഞു.[43]

ഇക്കാലത്ത് വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് സമാധാനം ഉണ്ടാക്കുവാൻ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായെക്കണ്ട് യഥാർത്ഥ വസ്തുതകൾ ധരിപ്പിക്കുവാൻ മർദീനിലേക്കു പോയി. പാത്രിയർക്കീസുബാവാ മെത്രാപ്പോലീത്തായുടെ മുടക്കു തീർക്കുകയും അതിനുള്ള കൽപ്പന മാർ യൂലിയോസിന്റെ കൈവശം കൊടുത്തുവിടുകയും ചെയ്തു. എറണാകുളം മുസാവരി ബംഗ്ലാവിൽ വച്ച് ഈ കൽപ്പന മാർ യൂലിയോസ് മെത്രാൻ പലരും കേൾക്കെ വായിക്കുകയും തേനുങ്കൽ മല്പാൻ അച്ചൻ തർജമ ചെയ്ത് കേൾപ്പിക്കുകയും ചെയ്തു.[44] പക്ഷേ കേസിനുവേണ്ടി ഭീമമായ തുക ചെലവഴിച്ചവരും പാത്രിയർക്കീസുപക്ഷത്തെ തീവ്രവാദികളും പ്രേരണ ചെലുത്തിയതുകൊണ്ടാകാം, മാർ യൂലിയോസ് കോട്ടയത്ത് എത്തിയശേഷം കല്പനയുടെ കാര്യം നിഷേധിച്ചു. അങ്ങനെ ഒന്നുണ്ടായിട്ടേയില്ലെന്നായി പ്രചാരണം. സമാധാന പുലരി ഉദിച്ചില്ല. പക്ഷേ കൽപ്പന കാണുകയും വായിക്കുകയും ചെയ്തവരിലൂടെ യഥാർത്ഥ വസ്തുത പാത്രിയർക്കീസുപക്ഷത്തുള്ള നിർമ്മല മനസ്സാക്ഷിയുള്ളവരൊക്കെ ക്രമേണ അറിഞ്ഞു.

സഭാ പ്രശ്നങ്ങൾ കൂടിയാലോചനകളിലൂടെ പരിഹരിക്കാനാകുമെന്നു തോന്നിയശേഷം മാത്തൻ മൽപ്പാൻ ആ ലക്ഷ്യം കൈവരിക്കാൻ തന്നെക്കൊണ്ടാവുന്നതൊക്കെ ചെയ്തിട്ടുണ്ട്.

സഭാ പ്രശ്നങ്ങൾ തമ്മിൽ സംസാരിച്ചാൽ തീരാനുള്ളതേയുള്ളൂവെന്നും അതിന് തമ്മിൽ കാണണമെന്നും വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് 1924 മിഥുനം 3-ന് മാത്തൻ മല്പാനെഴുതി. ഇങ്ങനെ ഒരു കൂടിക്കാഴ്ചയിൽ നിന്ന് പിന്തിരിപ്പിക്കാനാണ് മല്പാന്റെ കൂടെയുള്ളവർ ശ്രമിച്ചത്. പക്ഷേ, മല്പാൻ കൂടിക്കാഴ്ചയ്ക്ക് തയ്യാറായിരുന്നു. ചികിൽസയിലാകയാൽ പരുമലയ്ക്ക് വരുവാനാകയില്ല, അതുകൊണ്ട് തിരുമേനി പാമ്പാക്കുട ചെറിയപള്ളിയിലേക്ക് വരുവാൻ മൽപ്പാൻ ക്ഷണിച്ചു (മിഥുനം 10).

ചികിൽസയിലാകയാൽ തിരുമേനിക്കും യാത്ര ചെയ്യുവാൻ വയ്യ, അവിടേക്ക് ചെല്ലണമെന്ന് തിരുമേനി ആവശ്യപ്പെട്ടു (മിഥുനം 12). ഒടുവിൽ മിഥുനം 30-നു ശേഷം ചെല്ലാമെന്ന് മൽപ്പാൻ അറിയിച്ചു. ആ കൊല്ലം വെള്ളപ്പൊക്കം കഠിനമായി റോഡ് വഴി യാത്ര തടസ്സപ്പെട്ടതിനാൽ ആ കൂടിക്കാഴ്ച യഥാസമയം നടന്നില്ല.

1925 ചിങ്ങത്തിൽ വീണ്ടും സമാധാനാലോചന നടന്നു. പാലാമ്പടം തോമസ് വക്കീൽ വന്ന് പ്രോൽസാഹിപ്പിച്ചു. ശിഷ്യനായ ഔഗേൻ റമ്പാച്ചനും രാജിക്ക് പ്രേരിപ്പിച്ചു. വക്കീലിന്റെ കാറിൽ പോയി മണർകാട്ടു വച്ച് മാർ യൂലിയോസ് മെത്രാനെ കണ്ടു. അദ്ദേഹം വട്ടശേരിൽ തിരുമേനിയെ കാണാൻ തടസ്സം പറഞ്ഞില്ല. കോട്ടയത്തെ പ്രധാനികളുമായും മല്പാൻ ആലോചിച്ചു. രാജിയാലോചനയ്ക്ക് അവർ സമ്മതിച്ചെങ്കിലും മാർ ദിവന്നാസ്യോസുമായി കൂടിക്കാഴ്ചയ്ക്ക് അവർ അനുകൂലിച്ചില്ല. എന്നാൽ മല്പാൻ അവരെ സമ്മതിപ്പിച്ചു (ചിങ്ങം 25). ഇരു കക്ഷികളും തമ്മിൽ ഒരാഴ്ച മുഴുവൻ കൂടിയാലോചന നടന്നുവെങ്കിലും സമാധാനത്തിനുള്ള വഴി തെളിഞ്ഞില്ല. കൂടിക്കാഴ്ചയും നടന്നില്ല.[45]

1925 മകരം 3 വെള്ളിയാഴ്ച പാമ്പാക്കുട ചെറിയപള്ളിയിൽ വച്ച് വട്ടശേരിൽ തിരുമേനിയും മാത്തൻ മൽപ്പാനുമായി കൂടിക്കണ്ടതിൽ സമാധാനത്തിനുള്ള സാധ്യത വെളിപ്പെട്ടു. ക്ഷണിക്കപ്പെട്ടിരുന്ന അയൽ പള്ളിക്കാരോട് വിവരം പറഞ്ഞപ്പോൾ അവർക്കും സന്തോഷമായി. വിവരങ്ങൾ പാത്രിയർക്കീസ് ബാവായ്ക്കെഴുതി. മല്പാൻ, മാർ ഒസ്താത്തിയോസ്, മാർ യൂലിയോസ് എന്നീ മെത്രാന്മാരുമായും കൂടിയാലോചിച്ചു. വീണ്ടും പരുമല വച്ച് മാർ ദിവന്നാസ്യോസുമായി ചർച്ച നടത്തി. പക്ഷേ അതും ഫലത്തിൽ വന്നില്ല.[46]

1926 ധനു 16-ന് കോതമംഗലത്തുവച്ച് ഇരുപക്ഷത്തേയും വൈദികരും അത്മേനി പ്രമുഖരും പങ്കെടുത്ത ആലോചനായോഗം തുടങ്ങി. മൂന്നു ദിവസത്തോളം ദീർഘിച്ച ചർച്ച ഒടുവിൽ സമാധാനത്തിന് ചില പരിപാടികളാവിഷ്ക്കരിച്ചു. കാതോലിക്കായേയും മെത്രാന്മാരേയും സ്വീകരിക്കുക, ഇതിന് പാത്രിയർക്കീസിന്റെ കല്പന വരുത്തുക; തീരുമാനങ്ങളംഗീകരിപ്പിച്ച് പ്രഖ്യാപിക്കുവാൻ പള്ളിപ്രതിപുരുഷയോഗം ആലുവായിൽ കൂടുക, അതിനുള്ള അറിയിപ്പ് മാർ ഒസ്താത്തിയോസ് പുറപ്പെടുവിക്കുക; യോഗതീരുമാനങ്ങൾ മാത്തൻ കോർഎപ്പിസ്കോപ്പാ പാത്രിയർക്കീസ് ബാവായ്ക്കെഴുതുക എന്നിവയായിരുന്നു നിർദ്ദിഷ്ട പരിപാടി. ഇക്കാര്യങ്ങൾ ഇരു ഭാഗത്തേയും മെത്രാന്മാരെ അറിയിക്കുവാൻ മാത്തൻ മൽപ്പാന്റെ നേതൃത്വത്തിൽ അഞ്ചു പേരടങ്ങുന്ന ഒരു ഡെപ്യൂട്ടേഷനേയും നിയമിച്ചു.[47]

ഈ ഡെപ്യൂട്ടേഷൻ 1927 മകരം 11-ന് പുറപ്പെട്ടു. ആലുവായിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ എതിർപ്പുകൾ പറഞ്ഞെങ്കിലും ഒടുവിൽ അനുഗ്രഹിച്ചു വിട്ടു. 12-ന് പരുമല വച്ച് മാർ ദിവന്നാസ്യോസുമായി കൂടിക്കണ്ടു. മാത്തൻ മൽപ്പാനും മെത്രാപ്പോലീത്തായുമായി സ്വകാര്യ സംഭാഷണവും നടന്നു. ഇരു ഭാഗത്തേയും പ്രതിനിധികൾ തമ്മിൽ അന്നും പിറ്റേന്നും സംഭാഷണങ്ങൾ നടന്നു. മെത്രാൻപക്ഷത്തെ സ്ഥാനികളെ സ്വീകരിക്കുവാൻ പാത്രിയർക്കീസ് ബാവായുടെ അടുക്കൽ ഇരുഭാഗവും ഒരുമിച്ച് സമ്മർദ്ദം ചെലുത്തുവാൻ നിശ്ചയിച്ചു. ഇരുപക്ഷത്തേയും പള്ളിക്കാരുടെ അഭിപ്രായമറിയുവാൻ ഒരു വലിയ പള്ളിപ്രതിപുരുഷയോഗം 1927 ഫെബ്രുവരി 18 (കുംഭം 5) ന് ആലുവായിൽ കൂടുവാൻ തീരുമാനിച്ചു. ഇരു കക്ഷിയിലേയും പള്ളിക്കാർക്ക് മാർ ഒസ്താത്തിയോസ് മെത്രാനെക്കൊണ്ട് കൽപ്പന അയപ്പിക്കാനും നിശ്ചയിച്ചു.

ഈ വിവരങ്ങളറിഞ്ഞ് മാർ ഒസ്താത്തിയോസ് മെത്രാൻ സന്തോഷിച്ചു. അച്ചടിച്ച കൽപ്പനകൾ അയയ്ക്കുവാൻ ഒപ്പും മുദ്രയും വച്ചു. എന്നാൽ പാത്രിയർക്കീസുപക്ഷത്തെ തീവ്രവാദികൾ സമാധാനാലോചന കേസിന് ദോഷം ചെയ്യുമെന്നു പറഞ്ഞ് മെത്രാനെ ഇളക്കി. മല്പാൻ അദ്ദേഹത്തെ കണ്ട് കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കി ഉറപ്പിച്ചു. പക്ഷേ, തീവ്രവാദികൾ തുടർന്നും സമ്മർദ്ദം ചെലുത്തി. മെത്രാൻ പതുക്കെ പിന്മാറി. എങ്കിലും യോഗത്തിന് അദ്ധ്യക്ഷത വഹിക്കുവാൻ മാത്തൻ കോറെപ്പിസ്കോപ്പായ്ക്ക് കൽപ്പന നൽകി (ഫെബ്രു. 10).

ആലുവായിലെ മാർ അത്താനാസ്യോസ് ഈ നീക്കങ്ങൾക്ക് അനുകൂലിയായിരുന്നില്ല. പള്ളിക്കാർ യോഗത്തിനു പോകരുതെന്ന് അദ്ദേഹം കൽപ്പന അയച്ചുവത്രേ. അതവഗണിച്ച് എല്ലാവരും വന്നെത്തണമെന്ന് മൽപ്പാൻ പള്ളിക്കാർക്ക് എഴുതി[48] (പാത്രിയർക്കീസ്പക്ഷത്തെ ഈ അഭിപ്രായവ്യത്യാസങ്ങൾ കാരണം മാർ ഒസ്താത്തിയോസിന് 'അന്ത്യോഖ്യാ പ്രതിനിധി' എന്ന സ്ഥാനം പിന്നീട് നഷ്ടമായി. മാർ യൂലിയോസാണ് ആ സ്ഥാനത്ത് നിയമിക്കപ്പെട്ടത്).

മുൻ നിശ്ചയപ്രകാരം ഫെബ്രുവരി 18 വെള്ളിയാഴ്ച പള്ളിപ്രതിപുരുഷയോഗം കൂടി. മാർ അത്താനാസ്യോസിന്റെ വിലക്കവഗണിച്ചു തന്നെ പലരും വന്നെത്തി. മുന്നൂറ് പള്ളികളിൽ നിന്ന് പ്രതിനിധികളുണ്ടായിരുന്നു. ഒത്തുതീർപ്പു വ്യവസ്ഥകൾ യോഗം അംഗീകരിച്ചു. വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസിന്റെ മുടക്കു തീർത്തതിനെ സംബന്ധിച്ച് സംശയങ്ങൾ തീർക്കണമെന്ന് യോഗം പാത്രിയർക്കീസ് ബാവായോടഭ്യർത്ഥിച്ചു. കാതോലിക്കായേയും മറ്റ് മെത്രാന്മാരേയും അംഗീകരിക്കുവാനും അപേക്ഷിച്ചു. ഇക്കാര്യങ്ങൾ പാത്രിയർക്കീസ് ബാവായെ നേരിട്ടുതന്നെ

ധരിപ്പിക്കുവാൻ പതിനാറ് പേരടങ്ങുന്ന ഒരു ഡെപ്യൂട്ടേഷൻ പോകണമെന്നും യോഗം തീരുമാനിച്ചു. അതിലൊരാളായി മാത്തൻ കോർ എപ്പിസ്കോപ്പായെ നിശ്ചയിച്ചു.

ഇതിനിടെ 1927 കുംഭത്തിൽ ഊർശ്ലേമിൽ വച്ച് നടക്കുന്ന സുന്നഹദോസിൽ മെത്രാന്മാരോടൊപ്പം പങ്കെടുക്കുവാൻ മാത്തൻ കോർഎപ്പിസ്കോപ്പായെ പാത്രിയർക്കീസ് ബാവാ ക്ഷണിച്ചിരുന്നു (1927 മകരം 7). സമാധാനാലോചനയും ആലുവാ സമ്മേളനവും മൂലം അസൗകര്യമാണെന്നും സുന്നഹദോസ് നീട്ടിവയ്ക്കണമെന്നും മല്പാൻ മറുപടി നൽകി.

ആലുവായിൽ യോഗത്തിനു ചെന്ന മാത്തൻ കോർഎപ്പിസ്കോപ്പാ യോഗത്തിനു മുൻപ് മാർ അത്താനാസ്യോസുമായി കൂടിക്കാണാതെ കഴിച്ചു. യോഗത്തിന്റെ പിറ്റേന്ന് മാർ അത്താനാസ്യോസുമായി അദ്ദേഹം കൂടിക്കണ്ടു. പക്ഷേ അത്ര സന്തോഷകരമായിട്ടല്ല ആ കൂടിക്കാഴ്ച പര്യവസാനിച്ചത്. ആലുവാ യോഗതീരുമാനങ്ങൾ മൽപ്പാൻ വട്ടശ്ശേരിൽ തിരുമേനിയെ അറിയിച്ചു. തിരുമേനി അതിനോട് അനുകൂലിച്ച് പാത്രിയർക്കീസു ബാവായ്ക്കെഴുതി. യോഗതീരുമാനങ്ങൾ തർജമ ചെയ്ത്, സ്വന്ത അഭിപ്രായങ്ങളോടെ മൽപ്പാൻ പാത്രിയർക്കീസുബാവായ്ക്കയച്ചു കൊടുത്തു.[49] ഡെപ്യൂട്ടേഷൻകാർ ശീമയ്ക്കു പോകുവാൻ പണപ്പിരിവും ആരംഭിച്ചു.[50] പക്ഷേ, ഡെപ്യൂട്ടേഷൻ പോകാനിടയായില്ല. പഴയ നിലപാടിൽനിന്നും പിന്തിരിഞ്ഞ ഒരാളായി മൽപ്പാൻ ചിത്രീകരിക്കപ്പെടാൻ ഈ സംഭവങ്ങളിടയാക്കി. പാത്രിയർക്കീസിനെക്കൊണ്ട് മൽപ്പാനെ മുടക്കിക്കുവാൻപോലും ഇക്കാലത്ത് ശ്രമം നടന്നതായി പറയപ്പെടുന്നുണ്ട്. ഈ സമാധാനാലോചനയിൽ മുന്തിയ പങ്ക് മൽപ്പാന്റേതായിരുന്നു. തൽസംബന്ധമായി മലയാള മനോരമ 1102 കുംഭം 3-ന് ഒരു മുഖപ്രസംഗമെഴുതി.

ഈ സമാധാനാലോചനകളിൽ പരുമല വച്ച് മാത്തൻ മൽപ്പാനുമായി കൂടിക്കണ്ടശേഷം വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് തന്റെ സെക്രട്ടറി മണലിൽ അച്ചനോട് 'ഞാനും മൽപ്പാനുമൊന്നിച്ച് പഠിപ്പിച്ചുകൊണ്ടിരുന്നപ്പോൾ വലിയ സ്നേഹിതരായിരുന്നു. മെത്രാനായപ്പോൾ ട്രസ്റ്റിയെന്ന നിലയിൽ ശത്രുക്കളായി. ആ കാര്യങ്ങൾ തമ്മിൽ സംസാരിച്ചു. പഴയ സ്നേഹത്തിലായി. എല്ലാം സംസാരിച്ചു തീർന്നു. സന്തോഷമായി" എന്നു പറഞ്ഞതായി മണലിൽ യാക്കോബ് കശീശായുടെ സഭാസ്മരണകളിൽ കാണാം.[51]

മാത്തൻ മൽപ്പാന്റെ സഹോദരൻ കുഞ്ഞിപ്പൈലി 1103 കന്നി 3 (1927) ന് മൽപ്പാന് തിരുമേനിയെ കാണണമെന്ന ആഗ്രഹം അറിയിച്ച് എഴുതിയ ഒരു കത്തിന് മാർ ദിവന്നാസ്യോസ് എഴുതിയ മറുപടിയിലും (കന്നി 5) മല്പാനുമായുള്ള വിരോധം തീർന്നതായി പറയുന്നുണ്ട്.[52]

അതിനെത്തുടർന്ന് പാമ്പാക്കുടയിലേക്ക് ക്ഷണിച്ചുകൊണ്ട് തുലാം 13-ന് മൽപ്പാൻ തന്നെ തിരുമേനിക്കെഴുതി (1927 ജൂൺ 5 ഞായറാഴ്ച രാത്രി വടകരയിൽ വച്ച് ഉറങ്ങിക്കിടക്കുമ്പോൾ ഒരെലി കടിച്ചതിനെ തുടർന്ന് മൽപ്പാൻ ചികിൽസയിലായിരുന്നു). പരുമല നിന്നും തുലാം 18-ന് മെത്രാപ്പോലീത്താ എഴുതിയതിൽ കോട്ടയത്തെത്തിയിട്ട് ഉടനെ പാമ്പാക്കുടയ്ക്ക് തിരിക്കുമെന്ന് പറഞ്ഞു. തിരുമേനി പാമ്പാക്കുടയെത്തുന്ന ദിവസം അവിടെയെത്തിച്ചേരുവാൻ സി. പി. തരകനും അദ്ദേഹം അന്നു തന്നെ എഴുതിയിരുന്നു. മെത്രാപ്പോലീത്താ വരുമ്പോൾ വൈദികർ സ്വീകരിക്കണമെന്നും ലുത്തിനിയായിൽ പങ്കെടുക്കണമെന്നും രോഗശയ്യയിലായിരുന്ന മൽപ്പാൻ നിർദ്ദേശിച്ചിരുന്നു. വിധി വൈപരീത്യമെന്നു പറയട്ടെ, ശുഭമായി പര്യവസാനിക്കുമായിരുന്ന ആ കൂടിക്കാഴ്ച നടന്നില്ല. നിർദ്ദിഷ്ട യാത്രയ്ക്ക് രണ്ടു ദിവസം മുമ്പേ മൽപ്പാന്റെ മരണവിവരമാണ് പുറപ്പെടാനൊരുങ്ങിയിരുന്ന മാർ ദിവന്നാസ്യോസിന് ലഭിച്ചത്.[53]

കക്ഷിവഴക്കിന് തുടക്കത്തിൽ നേതൃത്വം വഹിച്ച കൂട്ടുട്രസ്റ്റികൾ രണ്ടു പേരും ഒടുവിൽ സമാധാനത്തിനു തയ്യാറായിരുന്നു. കേസിന് ധാരാളം പണം ചെലവു ചെയ്യുകയും വാശിയോടെ മുമ്പിൽ നിൽക്കുകയും ചെയ്ത അത്മേനി ട്രസ്റ്റി സി. ജെ. കുര്യൻ, ഒടുവിൽ വഴക്കവസാനിപ്പിക്കാൻ ഏത് വിട്ടുവീഴ്ചയ്ക്കും തയ്യാറാണെന്നും കേസിന് ചെലവാക്കിയ വൻ തുക കിട്ടിയാൽ പിന്മാറാമെന്നും സമ്മതിച്ചിരുന്നു. എന്നാൽ ഇക്കാര്യത്തിൽ നേരത്തെതന്നെ സമ്മതമെന്ന് പറഞ്ഞിരുന്ന മെത്രാപ്പോലീത്തയുമായി കൂടിക്കാണാനും തീരുമാനത്തിലെത്തിക്കാനും കുര്യനു വേണ്ടി മദ്ധ്യസ്ഥശ്രമം നടത്തിയവർക്ക് കഴിയാതെ പോയതും ദൈവഹിതമായിരുന്നോ?[54] സി. ജെ. കുര്യനും സമാധാനം ആഗ്രഹിച്ചിട്ടും സാധിക്കാതെ കടന്നുപോയി (1099 കുംഭം 24. 1924). കക്ഷിവഴക്കിന്റെ പ്രാരംഭത്തിൽ പാത്രിയർക്കീസുപക്ഷത്തിന്റെ നേതാക്കളായിരുന്ന രണ്ടു പേർക്കും ഒടുവിൽ മനംമാറ്റം വന്നിരുന്നു.

മാത്തൻ മൽപ്പാന്റെ ശിഷ്യന്മാരിൽ അഗ്രഗണ്യനായിരുന്ന പ. ഔഗേൻ ബാവായും, സ്വന്തപുത്രൻ അബ്രഹാം കത്തനാരും പിൽക്കാലത്ത് അവലംബിച്ച ഉറച്ച നിലപാട്, മൽപ്പാന്റെ അന്ത്യകാല ചിന്താഗതികളെ വ്യക്തമാക്കുന്നു.

മാത്തൻ മൽപ്പാന്റെ വ്യക്തിമാഹാത്മ്യത്തെക്കുറിച്ച് എതിർകക്ഷിയിൽ നിന്നിരുന്നവർക്കും ബോദ്ധ്യമുണ്ടായിരുന്നു. വട്ടിപ്പണക്കേസിനും മറ്റും ശേഷം, മൽപ്പാന്റെ മരണാനന്തരം, സമുദായക്കേസ് പര്യവസാനഘട്ടമടുത്തപ്പോൾ, കാതോലിക്കാപക്ഷത്തെ പ്രബലനേതാവ് കെ. സി. മാമ്മൻ മാപ്പിള തന്റെ "ജീവിതസ്മരണ"കളിൽ ഇപ്രകാരം മൽപ്പാനെക്കുറി

ച്ചെഴുതി: "കോട്ടയത്തിന് വടക്കുള്ളവർ ബാവാപക്ഷത്തേക്കു ചേരാനുള്ള പ്രധാന കാരണം കോനാട്ട് മൽപ്പാനച്ചന്റെ അസാധാരണമായ വ്യക്തി മാഹാത്മ്യവും സ്വാധീനശക്തിയുമായിരുന്നു."[55]

കേസും മറ്റും മൂലം വട്ടശ്ശേരിൽ തിരുമേനിയുമായി മാത്തൻ മൽപ്പാൻ പിണക്കത്തിലായിരുന്നെങ്കിലും, തിരുമേനി അദ്ദേഹത്തിന്റെ മകൻ അബ്രഹാം കത്തനാർക്ക് സമ്മാനമായി ഒരു മോതിരം ഒരാൾ വശം കൊടുത്തയച്ചിട്ടുണ്ട്.[56]

മാത്തൻ മൽപ്പാന്റെ സംഭാവനകൾക്ക് അർഹമായ പരിഗണന കിട്ടാതെ പോയതിനു കാരണം സഭയിൽ ഉൽഭവിച്ച കക്ഷിവഴക്കാണ്. ആരംഭത്തിൽ പാത്രിയർക്കീസു കക്ഷിയിൽ നിലയുറപ്പിച്ചതിനാൽ മെത്രാൻകക്ഷി അദ്ദേഹത്തെ കരുതാതെപോയതിൽ അദ്ഭുതമില്ല. കക്ഷിവഴക്കു തീർക്കുവാൻ ശ്രമിച്ചതിന്റെ പേരിൽ പാത്രിയർക്കീസുപക്ഷത്തിനും ഒടുവിൽ അദ്ദേഹം അനഭിമതനായി.

മലങ്കരസഭയുടെ പുരോഗതിയും നന്മയും അദ്ദേഹം കാംക്ഷിച്ചിരുന്നു. ഉത്തമബോദ്ധ്യത്തോടെ അതിന് തന്റെ കഴിവുകൾ അദ്ദേഹം വിനിയോഗിക്കുകയും ചെയ്തു എന്നതിൽ പക്ഷാന്തരം ഉണ്ടാകേണ്ടതില്ല.

---

1. മാത്തൻ മൽപ്പാന്റെ ഡയറി, Bk. No. 5, p. 10.
2. ഇടവകപത്രിക, 1892 മേടം, പേജ് 54.
3. ഇടവകപത്രിക, 1894 കുംഭം.
4. ഇടവകപത്രിക, 1895 തുലാം, പേജ് 146, 147.
5. ഇടവകപത്രിക, 1895 വൃശ്ചികം, പേജ് 162.
6. മാത്തൻ മൽപ്പാന്റെ ഡയറി, Bk. No. 16.
7. Ibid, Bk. 3, 1888 ചിങ്ങം 9.
8. മലബാർ ത്രീസ്സാസ് ശുബഹോ സമൂഹം വക 1888 തുലാം 14 മുതൽ 92 കന്നി വരെയുള്ള റിപ്പോർട്ട്, കോട്ടയം സെന്റ് തോമസ് പ്രസ്.
9. മാത്തൻ മൽപ്പാന്റെ ഡയറി, Bk. No. 5, 1893 സെപ്റ്റംബർ 26.
10. കണിയാമ്പറമ്പിൽ കുര്യൻ കോറെപ്പിസ്കോപ്പാ, ''പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രം", പേജ് 18.
11. ടി. 8-ാം നമ്പർ കുറിപ്പ്.
12. ഇടവകപത്രിക, 1906 വൃശ്ചികം, പേജ് 207.
13. ഇ. എം. ഫിലിപ്പ്, "മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ", 1951, പേജ് 355.

14. മാത്തൻ മൽപ്പാന്റെ ഡയറി, 1924 കുംഭം 18.

15. നടപടിക്രമം അവതാരിക.

16. കൽപ്പന 1903 ധനു 21, Konat MS No. 414.

17. വട്ടശ്ശേരിൽ മൽപ്പാന്റെ എഴുത്ത്, 1904/1079 മീനം 17.

18. റമ്പാൻ ഫാ. പീലിപ്പോസ് തോമസ്, ''വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദിവന്നാസ്യോസ്", ചരമ കനകജൂബിലി സ്മരണിക, പേജ് 88.

19. പാറേട്ട്, "മലങ്കര നസ്രാണികൾ" Vol. III, പേജ് 362.

20. പാറേട്ട്, "മലങ്കര നസ്രാണികൾ" Vol. IV, പേജ് 105-110.

21. പാറേട്ട്, "മലങ്കര നസ്രാണികൾ" Vol. III, പേജ് 358.

22. പാറേട്ട്, "മലങ്കര നസ്രാണികൾ" Vol. IV, പേജ് 720, 721, 758.

23. കണ്ടനാട് ഭദ്രാസനം വക ഡയോസിഷൻ ബുള്ളറ്റിനുകൾ. 1992 സെപ്റ്റംബർ, ഒക്ടോബർ, നവംബർ, ഡിസംബർ ലക്കങ്ങളിലെ അത്താനാസ്യോസ് തോമസ് മെത്രാപ്പോലീത്തായുടെ ലേഖനം "മലങ്കര സഭയുടെ ഘടന മാറണം." കൂടാതെ അങ്കമാലി ഭദ്രാസന കൗൺസിലിന്റെ 24-10-92 ലെ പ്രമേയം വാർത്ത. db നവംബർ ലക്കം പേജ് 12.

24. മാത്തൻ മൽപ്പാന്റെ ഡയറി Bk. No. 4, 1066 കന്നി 4.

25. സെക്രട്ടറിയുടെ 1084 മേടം 4-ാം തീയതിയിലെ കത്ത്.

26. കത്ത് 1908 കന്നി 20.

27. പാലക്കാട്ട് ജോൺ കോറെപ്പിസ്കോപ്പാ, "ജീവിത സ്മരണകൾ" പ്രഭാർട്ട് പ്രിന്റേഴ്സ്, തൃപ്പൂണിത്തുറ, പേജ് 23).

28. കല്പന 1908 കന്നി 20.

29. കെ. സി. മാമ്മൻമാപ്പിള, "ജീവിത സ്മരണകൾ", പേജ് 64, 65.

30. പാറേട്ട്, മലങ്കര നസ്രാണികൾ Vol. IV, പേജ് 151-159.

31. പാറേട്ട്, മലങ്കര നസ്രാണികൾ Vol. IV, പേജ് 105-110.

32. പാറേട്ട്, മലങ്കര നസ്രാണികൾ Vol. III, പേജ് 381.

33. പാറേട്ട്, മലങ്കര നസ്രാണികൾ Vol. IV, പേജ് 164.

34. പാറേട്ട്, മലങ്കര നസ്രാണികൾ Vol. IV, പേജ് 126, 129.

35. പാറേട്ട്, മലങ്കര നസ്രാണികൾ Vol. IV, പേജ് 185, 187.

36. ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്, "ഗിരിദീപം", ബഥനി പ്രസ്, തിരുവല്ല, പേജ് 3-6.

37. പാറേട്ട്, മലങ്കര നസ്രാണികൾ Vol. IV, പേജ് 185.

38. പാറേട്ട്, മലങ്കര നസ്രാണികൾ Vol. IV, പേജ് 198, 199.

39. പാറേട്ട്, മലങ്കര നസ്രാണികൾ Vol. IV, പേജ് 258.

40. Konat Ms. Sy. No. 284. p. 17.

41. "മാർത്തോമാ ശ്ലീഹായുടെ ഇൻഡ്യൻ സഭ", പേജ് 210 (ത്രീസായ് ശുബഹോ സെന്റർ സ്മരണിക, 1993, പേജ് 25).

42. മാത്തൻ മൽപ്പാന്റെ കുറിപ്പുകൾ, Konat MS. Mal. No. 372 , p. 12.

43. മാത്തൻ മൽപ്പാന്റെ ഡയറി, ബുക്ക് നമ്പർ 13, മീനം 11.

44. ഡോ. സാമുവൽ ചന്ദനപ്പള്ളി, "വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ്", ചരമ കനകജൂബിലി സ്മരണിക, പേജ് 55.

45. മാത്തൻ മൽപ്പാന്റെ ഡയറി, ബുക്ക് നമ്പർ 15.

46. മാത്തൻ മൽപ്പാന്റെ ഡയറി, ബുക്ക് നമ്പർ 15.

47. മാത്തൻ മൽപ്പാന്റെ ഡയറി, ബുക്ക് നമ്പർ 15 & കെ. വി. മാമ്മൻ, "മണലിൽ അച്ചന്റെ സഭാ സ്മരണകൾ", പേജ് 37.

48. മാത്തൻ മൽപ്പാന്റെ ഡയറി Bk. No. 16, 1927 കുംഭം 1.

49. "മണലിൽ അച്ചന്റെ സഭാ സ്മരണകൾ", പേജ് 37, 38.

50. പാറേട്ട്, മലങ്കര നസ്രാണികൾ IV, പേജ് 674, 675.

51. മണലിൽ അച്ചന്റെ സഭാ സ്മരണകൾ, പേജ് 38.

52. പാറേട്ട്, മലങ്കര നസ്രാണികൾ IV, പേജ് 641.

53. മണലിൽ അച്ചന്റെ സഭാ സ്മരണകൾ, പേജ് 39 & പാറേട്ട്, മലങ്കര നസ്രാണികൾ IV, പേജ് 643.

54. കെ. സി. മാമ്മൻ മാപ്പിള, "ജീവിത സ്മരണകൾ", പേജ് 100, 101.

55. കെ. സി. മാമ്മൻ മാപ്പിള, "ജീവിത സ്മരണകൾ", പേജ് 71.

56. മാത്തൻ മൽപ്പാന്റെ ഡയറി, Bk. 13, 1921 തുലാം 5.



ലേഖകൻ പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗം. ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ മേഖലാ ഓർഗനൈസർ, കണ്ടനാട് ഭദ്രാസന സെക്രട്ടറി, കേന്ദ്ര എക്സിക്യൂട്ടീവ് കമ്മറ്റിയംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു. സൺഡേസ്കൂൾ ഇൻസ്പെക്ടറായും പ്രവർത്തിച്ചിരുന്നു. ഒ. വി. ബി. എസിനു വേണ്ടി പാഠങ്ങളും ഗാനങ്ങളും രചിച്ചിട്ടുണ്ട്. കണ്ട നാട് ഭദ്രാസനത്തിലെ ദിവ്യബോധനം ഡയറക്ടർ ആണ്. സഭാ മാനേജിംഗ് കമ്മറ്റിയംഗമായും പ്രവർത്തിച്ചിരുന്നു (2002-2007).

സഭാചരിത്ര പഠനവഴി, ചരിത്രഫലകങ്ങൾ (മലങ്കരസഭ 2/83 മുതൽ), മാർത്തോമ്മാ ശ്ലീഹായുടെ ദുക്റാന (ഇടവകപത്രിക), പിറവം കലണ്ടർ (ഓർത്തഡോക്സ് ഹെറാൾഡ്) തുടങ്ങിയ ലേഖ നങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഓർത്തഡോക്സ് സഭാ വിജ്ഞാനകോശത്തിന്റെ ലേഖകരിൽ ഒരാളായിരുന്നു. 1993-ലെ വായനപ്പടി ഏവൻഗേലിയോനെപ്പറ്റി ലേഖന പരമ്പര പ്രസിദ്ധപ്പെ ടുത്തി (മലങ്കരസഭാദീപം, 1998 സെപ്തം.- നവം.). അതു പരി ഷ്കരിച്ച് പ്രസിദ്ധം ചെയ്തതിൽ (2004) സഹകരിച്ചു.

വിലാസം: വടക്കേ നെല്ലിക്കുഴിയിൽ, പിറവം പി. ഒ. പിൻ. 686664